• നിരീക്ഷണം

കെ. രാജേശ്വരി

പി.ടി.ചാക്കോ എന്ന അതികായൻ ചരിത്രത്തിലേക്കു നടന്നുമറഞ്ഞിട്ട് മൂന്നര പതിറ്റാണ്ട് പിന്നിട്ടെങ്കിലും ജനാധിപത്യ വിശ്വാസികളുടെ മനസ്സിൽ അദ്ദേഹത്തിനു മരണമില്ല



## വീരനായകാ, വിട

## അച്ഛ എന്നും പ്രചോദനം



# തോമായുടെ സങ്കീർത്തനങ്ങൾ

കർത്താവ് എൻെറ ഇടയനാകുന്നു. എനിക്ക് ഒന്നിനും കുറവുണ്ടാകയില്ല. പച്ചപ്പുൽത്തകിടികളിൽ അവൻ എന്നെ കിടത്തുന്നു; ശാന്തമായ ജലാശയങ്ങളിലേക്ക് അവൻ എന്നെ നയിക്കുന്നു. എൻെറ ശത്രുക്കളുടെ സാന്നിധ്യത്തിൽ നീ എൻെറ മുന്നിൽ വിരുന്നുമേശയൊരുക്കുന്നു; നീ എൻെറ ശിരസ്സിൽ തൈലാഭിഷേകം നടത്തുന്നു; എൻെറ പാനപാത്രം നിറഞ്ഞൊഴുകുന്നു. നന്മയും കരുണയും എൻെറ ആയുഷ്കാലം മുഴുവൻ എന്നെ പിന്തുടരും, തീർച്ച. ഞാൻ കർത്താവിൻെറ ആലയത്തിൽ എന്നെന്നും പാർക്കും.

നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിൻെറ അനുഗ്രഹത്താലും നാടുവാഴുന്ന സംഘപരിവാറിൻെറ കാരുണ്യത്താലും പുള്ളോലിൽ തോമസ് ചാക്കോച്ചൻെറ മകൻ തോമസുകുട്ടിക്ക് കേന്ദ്രത്തിൽ സഹമന്ത്രിയുദ്യോഗം തരമായിരിക്കുന്നു. സിംഹപരാക്രമിയായിരുന്നെങ്കിലും ചാക്കോച്ചന് സംസ്ഥാന മന്ത്രിയാകാനേ കഴിഞ്ഞുള്ളൂ: ആട്ടിൻകുട്ടിയെപോലെ സൗമ്യനായ മകൻ അതിലുമൊക്കെ എത്ര ഉയരത്തിലെത്തിയിരിക്കുന്നു! ഹല്ലേ ലുയ്യാ!!

തോമസുകുട്ടിയുടെ രാഷ്ട്രീയ ഗുരുനാഥൻ മാണിസാറിൻെറ ഹൃദയവ്യഥ ചിന്തനീയം. മുമ്പൊരിക്കൽ കേന്ദ്രമന്ത്രിയാകാൻ ചമഞ്ഞൊരുങ്ങി പുറപ്പെട്ട ദേഹമാണല്ലോ പുള്ളിക്കാരൻ. വി.പി. സിംഗിൻെറ മന്ത്രിസഭ പൊളിഞ്ഞ 1990 നവംബർ. കോൺഗ്രസിൻെറയും മറ്റു അനവധി സാഹസികരുടെയും പിന്തുണയോടെ നേതാജി ചന്ദ്രശേഖർ മന്ത്രിസഭയുണ്ടാക്കുമ്പോൾ മീനച്ചിൽ താലൂക്കിൻെറ അഡീഷനാലിറ്റിയുമായെത്തിനാൻ മാണി. അന്ന് ലോക്സഭയിൽ പി.സി. തോമസുണ്ട്, രാജ്യസഭയിൽ തോമസ് കുതിരവട്ടവും. പക്ഷേ, കേന്ദ്രമന്ത്രിയാകാൻ സർവഥാ യോഗ്യൻ നാം തന്നെയെന്നു കൽപിച്ചു, പാർലമെൻറിൻെറ ഒരു മണ്ഡലത്തിലും അംഗമല്ലെങ്കിലും കെ.എം. മാണി. രായ്ക്കുരാമാനം കരുണാകരൻ പാരപണിതു. മാണിസാറിൻെറ മന്ത്രിസ്ഥാനം വെള്ളത്തിൽ വരച്ച വരപോലെയായി.

സ്കൂളിലും കോളജിലുമൊക്കെ പഠിക്കും കാലത്ത് കെ.എസ്.സിയുടെ സാധാരണ മെമ്പറെങ്കിലുമായിരുന്നോ തോമസ് എന്നു സംശയം. യൂത്ത് ഫ്രണ്ടിലും അദ്ദേഹം സജീവമായിരുന്നില്ല. ടി.എം. ജേക്കബും പി.എം. മാത്യുവുമൊക്കെയായിരുന്നു അക്കാലത്ത് യുവതുർക്കികൾ. തൊടുപുഴയിൽ വക്കീലായിരുന്ന തോമസിനെ രാഷ്ട്രീയത്തിൽ കൈപിടിച്ചിറക്കിയതും 1987ൽ വാഴൂ



രിൽ സ്ഥാനാർഥിയാക്കിയതും മാണിസാർ. കോട്ടയം ജില്ലയിലെ (ഏക) നായർ സംവരണ മണ്ഡലമാണ് വാഴൂർ. പി.ടി. ചാക്കോയുടെ മകനല്ല പടച്ചതമ്പുരാൻ നിന്നാലും ചമ്പക്കര കുറുപ്പന്മാരും കറുകച്ചാൽ നായന്മാരും സ്വജാതിക്കേ വോട്ടുകൊടുക്കൂ. അങ്ങനെ അത്തവണ സഖാവ് കാനം രാജേന്ദ്രൻ പാസായി. വാഴൂർക്കാർ വിട്ടാലും മാണിസാർ വിടുമോ? 1989ൽ മൂവാറ്റുപുഴയിൽ നിറുത്തി ലോക്സഭാംഗമാക്കി. 1991, 96, 98, 99 വർഷങ്ങളിൽ വൻ ഭൂരിപക്ഷത്തോടെ വിജയം ആവർത്തിച്ചു.

മാണിക്കു ശേഷം തോമസ് എന്ന് പാർട്ടി പ്രവർത്തകർ വിശ്വസിച്ചു. അണികളും വിശ്വസിച്ചു. *മലയാള മനോരമയും ദീപികയും* പ്രചരിപ്പിക്കുകയാൽ സത്യവിശ്വാസികളാകെയും ഒരുങ്ങിയിരുന്നു. പി.സി. തോമസായിരിക്കും തന്റെ പിൻഗാമിയെന്ന് മാണിസാർതന്നെയും സൂചിപ്പിക്കാതിരുന്നില്ല.

അഞ്ചു പെൺമക്കൾക്കിടയിൽ തനിക്കുമുണ്ടല്ലോ ഒരു മകൻ എന്ന കാര്യം മാണി അൽപം വൈകിയാണ് ഓർമിച്ചത്. മറ്റു പാർട്ടികളിലൊക്കെ മക്കൾ രാഷ്ട്രീയമാണ്. പൂക്കോയത്തങ്ങളുടെ മകൻ, മുഹമ്മദുകോയയുടെ മകൻ, കരുണാകര പുത്രൻ, ടി.കെ. ദിവാകരന്റെയും ബേബി ജോണിന്റെയും മക്കൾ, പിന്നെ ബാലകൃഷ്ണപിള്ളയുടെ മകൻ. ടി.എം. ജേക്കബിന്റെ മകൻ അനൂപ് ജേക്കബ് വരെ മേക്കപ്പിട്ടു നിൽക്കുകയാണ്. പി.ജെ. ജോസഫിന് മൂന്ന് ആൺമക്കളുള്ളതിൽ ആരു വേണമെങ്കിലും ഏതു സമയത്തും രംഗത്തിറങ്ങാം. എങ്കിൽ പിന്നെ നമ്മുടെ കു[illegible]രനെ മാത്രം എന്തിന് മാറ്റിനിറുത്തണം?

ജോസ് കെ. മാണിയെ കടുത്തുരുത്തിയിൽ സ്ഥാനാർഥിയാക്കാൻ തുനിഞ്ഞപ്പോൾ തോമാച്ചൻ കലമ്പി. കടുത്തുരുത്തി പി.എം. മാത്യുവിന് കൊടുക്കണം. ഇടുക്കി ജോയി വെട്ടിക്കുഴിക്കും. മാണിസാർ കോപാകുലനായി. കടുത്തുരുത്തി സ്റ്റീഫൻ ജോർജിനും ഇടുക്കി റോഷി അഗസ്റ്റിനും കൊടുത്തു. വിരുദ്ധന്മാർ മാളത്തിലൊളിച്ചു. അനന്തരം സന്ധ്യയായി, ഉഷസ്സായി. തിരഞ്ഞെടുപ്പ് കഴിഞ്ഞു, മാണി വീണ്ടും മന്ത്രിയുമായി. കേരള കോൺഗ്രസിന്റെ മഹോന്നത പാരമ്പര്യമനുസരിച്ച് രണ്ടാമത്തെ മന്ത്രി അകത്തോലിക്കനോ നായരോ ആകണമെന്ന അഭിപ്രായമുന്നയിച്ചു. പി.സി. തോമസ്. അകത്തോലിക്കരായ മാമ്മൻ മത്തായിയും ജോസഫ് എം. പുതുശ്ശേരിയും തലക്കുളത്തു വേലുത്തമ്പിയുടെ വീരരക്തം സിരകളിലോടുന്ന കെ. നാരായണക്കുറുപ്പും മന്ത്രിസ്ഥാനം കൊതിച്ചു മനഃപായസമുണ്ടിരിക്കുമ്പോൾ കത്തോലിക്കനായ സി.എഫ്. തോമസിനെയാണ് മാണി അനുകൂലിച്ചത്. മന്ത്രിയായ ശേഷവും സി.എഫ്. തോമസ് പാർട്ടി ചെയർമാനായി തുടരുന്നത് ശരിയല്ല എന്നായി പി.സി. തോമസ്. മാണിസാർ പാർട്ടി ഭരണഘടനതന്നെ തിരുത്തിയെഴുതി, അക്കൂട്ടത്തിൽ പി.സി. തോമസിനെ പടിയടച്ചു പിണ്ഡവും വെച്ചു.

മാണിഗ്രൂപ്പിൽനിന്നു ബഹിഷ്കൃതനായ തോമസിന് വേണമെങ്കിൽ സ്വന്തമായി ഒരു കേരള കോൺഗ്രസുണ്ടാക്കാമായിരുന്നു. അതിന് പണം വേണം, ആൾസ്വാധീനവും മെത്രാന്മാരുടെ അനുഗ്രഹവും വേണം. മറുഭാഗത്ത് കെ.എം. മാണി അതിശക്തനായി നിൽക്കുന്നു. പി.ടി. ചാക്കോയുടെ പരാക്രമമൊക്കെ കാലം മറക്കുകയും പൊറുത്തിരിക്കുന്നു. ചത്ത സിംഹത്തേക്കാൾ ജീവനുള്ള നായക്കാണ് ശ്രേഷ്ഠത എന്ന വേദപാഠം ശരിക്കറിവുള്ളവരല്ലോ തിരുവിതാംകൂർ ക്രിസ്ത്യാനികൾ.

അനന്തരം പി.സി. തോമസ് ഇന്ത്യൻ ഫെഡറൽ ഡെമോക്രാറ്റിക് പാർട്ടി എന്നൊരു പെട്ടകം തീർത്ത് ബി.ജെ.പിയുടെ പടിവാതിലിൽ മുട്ടിവിളിച്ചു: കർത്താവേ, നിന്നിൽ ഞാൻ അഭയം തേടുന്നു; എന്നെ ഒരിക്കലും ലജ്ജിതനാക്കരുതേ! നിന്റെ നീതിയിൽ എന്നെ രക്ഷിച്ചാലും. നീ എനിക്ക് അഭയം നൽകുന്ന പാറയും രക്ഷയേകുന്ന ശക്തിദുർഗവുമാകേണമേ!

രണ്ടു വർഷത്തോളം ദേശീയ ജനാധിപത്യ സഖ്യത്തിന്റെ കോലായയിൽ

ാത്തുകിടക്കേണ്ടിവന്നു തോമസ്ജിക്ക്. ബി.ജെ.പിക്ക് തൊട്ടുകൂടായ്മയില്ലെന്ന് പ്രൈചെസ്തരം ഉദ്ഘോഷിച്ചു. അദ്വാനി-വാജ്പേയിമാരെ നിതരാം സ്തുതിച്ചു. 'പോട്ട'യുൾപ്പെടെയുള്ള ജനക്ഷേമകരമായ നടപടികളെയൊക്കെ സർവാത്മനാ പിന്തുണച്ചു. എന്നിട്ടും പ്രധാനമന്ത്രിയുടെ കരളലിഞ്ഞില്ല. മാണിസാർ സാധ്യമായത്രയും പാരകൾ പ്രയോഗിച്ചു. മറ്റൊരു മലയാളി മന്ത്രിയായാൽ തൻെറ പ്രാമാണ്യം കുറയുമോ എന്നൊരു ശങ്ക രാജേട്ടനുമുണ്ടായി. മൂവാറ്റുപുഴയിൽ തോമസിനോടു മൽസരിച്ച് ജാമ്യസംഖ്യ പൊതു ഖജനാവിലേക്കു മുതൽകൂട്ടിയ വി.വി. അഗസ്റ്റ്യൻ എന്നൊരു പുമാൻ അതിനിടെ ദേശീയ ന്യൂനപക്ഷ കമീഷൻ അംഗമായി ദൽഹിക്ക് വണ്ടികയറി. അത്തിവൃക്ഷത്തെ പരിപാലിക്കുന്നവൻ അതിൻെറ പഴം തിന്നും; യജമാനനെ സേവിക്കുന്നവൻ ബഹുമാനിതനാവും.

അവസാനം അദ്വാനിജിയുടെ കരുണാകടാക്ഷം തോമസിന് മേൽ പതിഞ്ഞു. (വെള്ളാപ്പള്ളി നടേശൻെറ വക ചെറിയൊരു ശിപാർശയും ഉണ്ടായിരുന്നുവോ?) നിയമകാര്യ വകുപ്പ് സഹമന്ത്രിയായി തോമസ് സത്യവാചകം ചൊല്ലി. സംസ്ഥാനത്ത് നിയമ വകുപ്പു മന്ത്രി മാണിസാറാണെന്നിരിക്കെ വകുപ്പ് നിശ്ചയത്തിലുമുണ്ട് കാവ്യനീതിയുടെ ഒരംശം.

കരുണാകരൻ കഴിഞ്ഞാൽ കേരള രാഷ്ട്രീയം കണ്ട ഏറ്റവും കൗശലക്കാരനായ നേതാവാണ് കെ.എം. മാണി. സ്വന്തം പാർട്ടിക്കാരെ ഒതുക്കുന്നതിലും മൂലക്കിരുത്തുന്നതിലുമാണ് അദ്ദേഹത്തിന് പ്രാവീണ്യം. വിധിവൈപരീത്യമെന്നേ പറയേണ്ടൂ, മാണി കുഴിച്ച കുഴിയിൽ വൈകാതെ മാണിയും മലർന്നടിച്ചു വീഴും. 1977 അവസാനം വി.ടി. സെബാസ്റ്റ്യനെയും കെ.വി. കുര്യനെയും ഒതുക്കാനാണ് പി.ജെ. ജോസഫിനെ മന്ത്രിയാക്കിയത്. സെബാസ്റ്റ്യനും കുര്യനും പാടെ ഒതുങ്ങി. പക്ഷേ, ജോസഫ് മാണിക്കെതിരെ ഗ്രൂപ്പുണ്ടാക്കി പാർട്ടി പൊളിച്ചു. 1980 ജനുവരിയിൽ ഒ. ലൂക്കോസ് മന്ത്രിയാകാതിരിക്കാൻ വേണ്ടി തൃശൂർ ജില്ലാ പ്രാതിനിധ്യവാദം ഉയർത്തി ലോനപ്പൻ നമ്പാടനെ വാഴിച്ചു. രണ്ട് വർഷത്തിനു ശേഷം നമ്പാടൻ കാലുമാറി, മാണി അംഗമായിരുന്ന കരുണാകരൻെറ കാസ്റ്റിംഗ് മന്ത്രിസഭ തകർത്തു. 1991 ജൂണിൽ സി.എഫ്. തോമസിനെ ഒഴിവാക്കാൻ പഴയ കത്തോലിക്കൻ -അകത്തോലിക്കൻ- നായർ ഫോർമുല പൊടിതട്ടിയെടുത്ത് ടി.എം. ജേക്കബിനെ മന്ത്രിയാക്കി. അചിരേണ ജേക്കബ് സ്വന്തം ഗ്രൂപ്പുണ്ടാക്കി, വേറെ പാർട്ടിയും സ്ഥാപിച്ചു. 1978 നവംബറിൽ മാണിസാർ മുഖ്യമന്ത്രിപദത്തിന് തൊട്ടടുത്തെത്തിയപ്പോൾ പിന്നിൽ നിന്ന് കുത്തിയത് പ്രൊഫ. കെ.എ. മാത്യു എന്ന കേരള കോൺഗ്രസ് എം.എൽ.എ ആയിരുന്നു.

നിങ്ങൾ അളന്നുകൊടുക്കുന്ന അതേ അളവിൽതന്നെ നിങ്ങൾക്കും അളന്നു കിട്ടും എന്ന ദൈവവചനം മാണിയുടെ കാര്യത്തിൽ അച്ചട്ടാണ്. തന്നെ രാഷ്ട്രീയത്തിൽ കൈപിടിച്ചുയർത്തിയ കെ.എം. ജോർജിനെ പിന്നിൽ നിന്ന് കുത്തിയാണ് 1975 ഡിസംബർ 26ന് മാണി ആദ്യം മന്ത്രിയായത്. 'ഒരാൾക്ക് ഒരു പദവി' സിദ്ധാന്തവും കത്തോലിക്കൻ -അകത്തോലിക്കൻ- നായർ ഫോർമുലയുമുപയോഗിച്ച് ജോർജ് സാറിനെ ഒരരുക്കാക്കി. അധികാരത്തിൻെറ ബലത്തിൽ ഗ്രൂപ്പുണ്ടാക്കി അദ്ദേഹത്തിൻെറ നിലനിൽപുതന്നെ വെള്ളത്തിലാക്കി. കുഞ്ഞുമാണിയുടെ വഞ്ചനയിൽ മനംനൊന്ത് ഹൃദയം തകർന്നാണ് 1976 ഡിസംബർ 11ന് കെ.എം. ജോർജ് കർത്താവിൽ നിദ്ര പ്രാപിച്ചത്. നക്രബാഷ്പവും പുഷ്പചക്രവുമായി ഓടിയെത്തിയ മാണിയെ ജോർജിൻെറ ബന്ധുക്കൾ കൈവെച്ചില്ലെന്നേയുള്ളൂ.

കേരളാ കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം ഇതിലൊന്നും പുതുമയില്ല. ചീത്ത വൃക്ഷത്തിൽ നല്ല ഫലങ്ങൾ കായ്ക്കുന്നില്ല. ഓരോ വൃക്ഷത്തെയും അതിൻെറ ഫലം കൊണ്ടാണ് അറിയുന്നത്. മുള്ളുകളിൽ നിന്ന് അത്തിപ്പഴങ്ങൾ ശേഖരിക്കുന്നില്ല, ഞെരിഞ്ഞിലിൽ നിന്ന് മുന്തിരിപ്പഴങ്ങളും പറിക്കുന്നില്ല.

**കരുണാകരൻ കഴിഞ്ഞാൽ കേരള രാഷ്ട്രീയം കണ്ട ഏറ്റവും കൗശലക്കാരനായ നേതാവാണ് കെ.എം. മാണി. സ്വന്തം പാർട്ടിക്കാരെ ഒതുക്കുന്നതിലും മൂലക്കിരുത്തുന്നതിലുമാണ് അദ്ദേഹത്തിന് പ്രാവീണ്യം. വിധിവൈപരീത്യമെന്നേ പറയേണ്ടൂ, മാണി കുഴിച്ച കുഴിയിൽ വൈകാതെ മാണിയും മലർന്നടിച്ചു വീഴും. 1977 അവസാനം വി.ടി. സെബാസ്റ്റ്യനെയും കെ.വി. കുര്യനെയും ഒതുക്കാനാണ് പി.ജെ. ജോസഫിനെ മന്ത്രിയാക്കിയത്.**

2004 ഒക്ടോബറിൽ ലോക്സഭയുടെ കാലാവധി അവസാനിക്കും. ഈ വർഷം അവസാനം നടക്കുന്ന ദൽഹി, രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഢ് നിയമസഭാ തെരഞ്ഞെടുപ്പുകളിൽ മികച്ച വിജയം ബി.ജെ.പി നേടുന്ന പക്ഷം ലോക്സഭ നേരത്തേ പിരിച്ചുവിട്ട് 2004 ഏപ്രിൽ മെയ് മാസങ്ങളിൽ പൊതുതെരഞ്ഞെടുപ്പ് നടത്തിയേക്കും. ദേശീയ ജനാധിപത്യ സഖ്യം അധികാരത്തിൽ തിരിച്ചുവരുകയോ വരാതിരിക്കുകയോ ചെയ്യാം. പക്ഷേ, പി.സി. തോമസ് ഇനിയൊരിക്കൽ പാർലമെൻറിലെത്തുക അസാധ്യം. 11 മുതൽ 17വരെ മാസങ്ങളാണ് തോമാച്ചൻെറ മന്ത്രിപദവിയുടെ ദൈർഘ്യം.

പണ്ടു മാണിസാറിനെ പിന്നിൽ നിന്നു കുത്തിയ പ്രൊഫ. കെ.എ. മാത്യുവിന് കേവലം 15 ദിവസമാണ് (1978 നവംബർ 16 മുതൽ ഡിസംബർ 1 വരെ) മന്ത്രിയായിരിക്കാൻ കഴിഞ്ഞത്. അതു വെച്ചു നോക്കുമ്പോൾ പി.സി. തോമസ് ഭാഗ്യവാൻ, കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവൻ.

ഹിന്ദുത്വവാദികളോട് കൂട്ടുചേർന്നത് മഹാപാപമായി എന്നു ചില ദോഷൈകദൃക്കുകൾ പറയുന്നുണ്ട്. അതിലൊന്നും കഥയില്ല. 1977ൽ മാർക്സിസ്റ്റുകാർക്കോ 1980ൽ ഇന്ദിരാ കോൺഗ്രസുകാർക്കോ ആർ.എസ്.എസിനോട് അയിത്തമുണ്ടായിരുന്നില്ല. കഴിഞ്ഞ പഞ്ചായത്തു തെരഞ്ഞെടുപ്പു കാലത്ത് മാണി ഗ്രൂപ്പിനുമുണ്ടായിരുന്നില്ല തൊട്ടുകൂടായ്മ. വാജ്പേയിയുടെ മന്ത്രിസഭയിൽ അംഗമായതുകൊണ്ട് ജോർജ് ഫെർണാണ്ടസിനോ ഉമർ അബ്ദുല്ലക്കോ എസ്.എസ്.ബർണാലക്കോ എന്തെങ്കിലും പതിത്വം ആരെങ്കിലും കൽപിച്ചിട്ടുണ്ടോ?

കേരളത്തിലെ കർഷകരുടെ താൽപര്യ സംരക്ഷണമാണ് തൻെറ പ്രധാന കർത്തവ്യമെന്ന് മന്ത്രി തോമസ് വ്യക്തമാക്കിയിട്ടുണ്ട്. കർഷകരുടെ (കിഴക്കൻ മേഖലയിലെ റബർ, ഏലം, തേയില, കാപ്പി, കഞ്ചാവ് തോട്ടമുടമകളുടെ എന്ന് തിരുത്തുക) കാര്യം കുശാൽ. വലതുമുന്നണി ഭരിക്കുമ്പോൾ മാണി, ഇടതാണെങ്കിൽ ഔസേപ്പ്, ബി.ജെ.പിയാണെങ്കിൽ തോമസ്. ദേശത്തിൽ ധാന്യം സുലഭമാകട്ടെ; പർവതങ്ങളുടെ കൊടുമുടികളിൽ അത് വിളഞ്ഞുലയട്ടെ. ലെബനാനെപ്പോലെ അതു ഫലസമൃദ്ധമാകട്ടെ!

അടിക്കുറിപ്പ്: കേരള കോൺഗ്രസ് സ്ഥാപകരിൽ ഒരാളായിരുന്ന ജോസഫ് പുലിക്കുന്നേൽ മുൻകൈയെടുത്ത് പാലായിലെ 'ഓശാന' പ്രസിദ്ധീകരിച്ച മലയാളം ബൈബിളിൽ നിന്നാണ് ഈ ലേഖനത്തിലെ എല്ലാ ഉദ്ധരണികളും. സ്തോത്രം.

●